

തുഫെയ്ൽ അഹമ്മദ്

# സൗദി–പാക്ക് ബന്ധം ഇന്ത്യക്ക് ഭീഷണി

സൈനിക പരിശീലനത്തിലും യുദ്ധസാമഗ്രികളുടെ വിതരണത്തിലും (logistics supply) പ്രതിരോധവിഷയങ്ങളെ സംബന്ധിച്ച് വിവരങ്ങൾ കൈമാറുന്നതിനും ഉള്ള പരസ്പരസഹകരണം ശക്തിപ്പെടുത്തുവാൻ കഴിഞ്ഞ ഫിബ്രവരി 26ാം തിയ്യതി ഇന്ത്യയും സൗദിഅറേബ്യയും ഒരു ഉടമ്പടിയിൽ ഒപ്പുവെയ്ക്കുകയുണ്ടായി. എന്നിരുന്നാലും, ഇന്ത്യൻ അതിർത്തിയോട് ചേർന്ന് പാക്കിസ്ഥാനി ജിഹാദിസ്റ്റ് മിലിട്ടറി ഭരണകൂടം കെട്ടിപ്പടുക്കാനുള്ള ശ്രമങ്ങളിൽ സൗദി അറേബ്യയുടെ പങ്ക്, ഭാരതത്തിന് ദീർഘകാല സുരക്ഷാഭീഷണി ഉയർത്തുന്നതാണ്. ആണവശക്തിയായ ഇറാനെ നേരിടാൻ വേണ്ടി സിറിയയിലെ ഷിയാ ഭരണകൂടത്തെ അട്ടിമറിക്കുക എന്നത് റിയാദിന്റെ ലക്ഷ്യമാണ്. ഈ പശ്ചാത്തലത്തിലാണ് നേരത്തെ തന്നെ നിലനിന്നിരുന്ന ശക്തമായ സൗദിപാക്കിസ്ഥാൻ പ്രതിരോധകൂട്ടുകെട്ട് കൂടുതൽ സുദൃഢമായ ബന്ധമായി മാറുന്നത്. വർദ്ധിച്ചു വരുന്ന അരക്ഷിതത്ത്വ ബന്ധമാണ് സൗദി അറേബ്യയെ ആ മേഖലയിലെ തദ്ദേശസൈനികശക്തിയായി സ്വയം മാറാൻ പ്രേരിപ്പിക്കുന്നത്. സൗദിയുടെ ഈ അരക്ഷിതത്ത്വബോധത്തിന് പിറകിൽ പ്രധാനമായും രണ്ടു കാരണങ്ങളാണുള്ളത്,

1. ബഷാർ- അൽ-അസ്സാദ് ഭരണകൂടത്തെ മറിച്ചിടാനുള്ള സിറിയൻ ജനമുന്നേറ്റോത്തോടനുബന്ധിച്ച് നിർണ്ണായക പങ്ക് വഹിക്കുന്നതിലുള്ള യു.എസിന്റെ പരാജയം റിയാദ് ഭരണകൂടത്തെ തീർത്തും നിരാശരാക്കുകയുണ്ടായി.

2. ഇറാനുമായുള്ള സൗഹൃദ ബന്ധങ്ങൾ പുനഃസ്ഥാപിക്കാനുള്ള വൈറ്റ് ഹൗസിന്റെ പുതിയ നയം



പാക്കിസ്ഥാൻ പ്രധാനമന്ത്രി നവാസ് ഷെരിഫിന്റെ സൗദി സന്ദർശനം

**പാക്കിസ്ഥാനി ജിഹാദിസ്റ്റ് മിലിട്ടറി ഭരണകൂടം കെട്ടിപ്പടുക്കാനുള്ള ശ്രമങ്ങളിൽ സൗദി അറേബ്യയുടെ പങ്ക്, ഭാരതത്തിന് ദീർഘകാല സുരക്ഷാഭീഷണി ഉയർത്തുന്നതാണ്. ആണവശക്തിയായ ഇറാനെ നേരിടാൻ വേണ്ടി സിറിയയിലെ ഷിയാ ഭരണകൂടത്തെ അട്ടിമറിക്കുക എന്നത് റിയാദിന്റെ ലക്ഷ്യമാണ്.**



**അമേരിക്കൻ സ്റ്റേറ്റ് സെക്രട്ടറി ജോൺ കെറി ഇറാൻ വിദേശകാര്യമന്ത്രിയോടൊപ്പം**

---

**സൗദി അറേബ്യക്ക് ആണവസാങ്കേതിക വിദ്യ കൈമാറുമെന്ന വാർത്തകൾ പാക്കിസ്ഥാൻ നിഷേധിച്ചിട്ടുണ്ടെങ്കിലും അത് തീർത്തും മുഖവിലക്ക് എടുക്കാൻ സാധ്യമല്ല. എന്തുകൊണ്ടെന്നാൽ ഇറാന്റെ ആണവപദ്ധതികളെ ചെറുക്കുക എന്നതാണ് സൗദിയുടെ പുതിയ തന്ത്രം. പാക്കിസ്ഥാന്റെ ആണവപദ്ധതികളിൽ സൗദി അറേബ്യ വൻ നിക്ഷേപം നടത്തിയിട്ടുണ്ട് എന്ന് കഴിഞ്ഞ വർഷം റിപ്പോർട്ട് ചെയ്യപ്പെട്ടിരുന്നു. ആണവആയുധങ്ങൾക്കും സാങ്കേതിക വിദ്യയ്ക്കുമുള്ള സൗദി അറേബ്യയുടെ അപേക്ഷകൾ തള്ളിക്കളയാൻ സാധിക്കാത്ത വിധം, കഴിഞ്ഞ പതിറ്റാണ്ടുകളിൽ പാക്കിസ്ഥാൻ സൗദി അറേബ്യയുടെ ഒരു കക്ഷി രാഷ്ട്രമായി മാറിക്കഴിഞ്ഞിരുന്നു.**

---

സൗദിയിലും മറ്റ് സുന്നിരാഷ്ട്രങ്ങളിലും ഉത്കണ്ഠ സൃഷ്ടിക്കുന്നുണ്ട്. ഇറാനുമായുള്ള ജനീവ5+1 ഉടമ്പടിക്ക് ശേഷമാണ് സൗദിയുടെ അരക്ഷിതത്വബോധം കൂടുതൽ തീവ്രമായത്. ഇറാന്റെ ആണവപദ്ധതികൾക്ക് തടയിടുക എന്നതാണ് ജനീവ 5+1 ഉടമ്പടിയുടെ ലക്ഷ്യമെങ്കിലും മദ്ധ്യേഷ്യയിലെ ശക്തിസന്തുലനത്തിന്റെ സമവാക്യങ്ങളെ അത് മാറ്റിയെഴുതുക. തൽഫലമായി സൗദി തന്ത്രങ്ങളുടെ കേന്ദ്രബിന്ദുവായി പാക്കിസ്ഥാൻ മാറിക്കൊണ്ടിരിക്കുന്നു. സിറിയയിലെ വിമതപോരാളികളെ സഹായിക്കുന്ന സൗദിയുടെ നിലപാടും ഇതിന് കാരണമാണ്. അടുത്തകാലത്ത്, പാക്കിസ്ഥാൻ സേനാമേധാവിജനറൽ റാഹീൽ ഷറീഫ് സൗദിഅറേബ്യയിൽ എത്തുകയുണ്ടായി. തിരിച്ച് സൗദിവിദേശമന്ത്രി സൗദ്-അൽ-ഫൈസലും പ്രതിരോധമന്ത്രി സൽമാൻ ബിൻ അബ്ദുൾ അസീസും പാക്കിസ്ഥാൻ സന്ദർശിക്കുകയും ചെയ്തു. സിറിയയിൽ പ്രയോഗിക്കാനായി പാക്കിസ്ഥാൻ സൈന്യത്തിന്റെ ആയുധ ശേഖരത്തെ ആശ്രയിക്കാനാണ് റിയാദിന്റെ ശ്രമം എന്നാണ് പാക്കിസ്ഥാനി മാധ്യമറിപ്പോർട്ടുകൾ നല്കുന്ന സൂചന. ഫിബ്രുവരി 7ാം തിയ്യതിയിലെ റോസ് നാമ ഉമ്മത്ത് പത്രത്തിലെ റിപ്പോർട്ടുകളനുസരിച്ച് സൗദി പടയാളികളെ പരിശീലിപ്പിക്കുന്നതിനായി പാക്കിസ്ഥാൻ ആർമിയുടെ രണ്ടു ഡിവിഷനുകൾ - 30000 ഭടൻമാരും 16000 അനുബന്ധ ജോലിക്കാരും വിട്ടുകൊടുക്കാൻ റിയാദ് ആവശ്യപ്പെട്ടിരിക്കുന്നു. ചൈനീസ് നിർമ്മിതമായ 17 തണ്ടർ യുദ്ധവിമാനങ്ങൾ കൈവശപ്പെടുത്താനും സൗദി ശ്രമിച്ചുകൊണ്ടിരിക്കുന്നു. റിയാദിൽ നിന്നുള്ള മാധ്യമറിപ്പോർട്ടുകളനുസരിച്ച് സിറിയയിൽ പ്രയോഗിക്കാനുള്ള ആന്റി- എയർക്രാഫ്റ്റ് , ആന്റി - ടാങ്ക് റോക്കറ്റുകൾ നല്കാൻ പാക്കിസ്ഥാനോട് ആവശ്യപ്പെട്ടിരിക്കുന്നു. സർവ്വോപരി ഈ വർഷം വൻതോതിലുള്ള ഒരു സൈനികാഭ്യാസപ്രകടനം നടത്താനും സൗദി അറേബ്യയും പാക്കിസ്ഥാനും പദ്ധതിയിടുന്നുണ്ട്.

സൗദി അറേബ്യക്ക് ആണവ സാങ്കേതിക വിദ്യ കൈമാറുമെന്ന വാർത്തകൾ പാക്കിസ്ഥാൻ നിഷേധിച്ചിട്ടുണ്ടെങ്കിലും അത് തീർത്തും മുഖവിലക്ക് എടുക്കാൻ സാധ്യമല്ല. എന്തുകൊണ്ടെന്നാൽ

1. ഇറാന്റെ ആണവപദ്ധതികളെ ചെറുക്കുക എന്നതാണ് സൗദിയുടെ പുതിയ തന്ത്രം.
2. പാക്കിസ്ഥാന്റെ ആണവപദ്ധതികളിൽ സൗദി അറേബ്യ വൻ നിക്ഷേപം നടത്തിയിട്ടുണ്ട് എന്ന് കഴിഞ്ഞ വർഷം റിപ്പോർട്ട് ചെയ്യപ്പെട്ടിരുന്നു.
3. ആണവആയുധങ്ങൾക്കും സാങ്കേതിക വിദ്യയ്ക്കുമുള്ള സൗദി അറേബ്യയുടെ അപേക്ഷകൾ തള്ളിക്കളയാൻ സാധിക്കാത്ത വിധം, കഴിഞ്ഞ പതിറ്റാണ്ടുകളിൽ പാക്കിസ്ഥാൻ സൗദി അറേബ്യയുടെ ഒരു കക്ഷി രാഷ്ട്രമായി മാറിക്കഴിഞ്ഞിരുന്നു. പ്രതിരോധഉൽപ്പാദനവു (defence production) മായിബന്ധപ്പെട്ട സാധ്യതകളും കൂടി പാക്കിസ്ഥാൻ സൗദി സഹകരണത്തിൽ ഉൾപ്പെടുന്നുണ്ടെന്ന് കഴിഞ്ഞ മാർച്ച് 7ാം തിയ്യതി പാക്കിസ്ഥാൻ വിദേശകാര്യവക്താവ് തസ്നീം അസ്ലം തുറന്നു സമ്മതിക്കുകയുണ്ടായി. പാക്കിസ്ഥാൻ നാവികസേനാകപ്പലായ PNS ആലംഗീറിൽ വെച്ചു മാർച്ച് 4ാം തിയ്യതി രാത്രിയിൽ നടന്ന ഒരു ചടങ്ങിൽ മുഖ്യാതിഥിയായി പങ്കെടുത്ത ജിദ്ദയിലെ പാക്കിസ്ഥാൻ കോൺസൽ ജനറൽ, അഫ്താബ് എ ഖോഖർ പറഞ്ഞത് പാക്കിസ്ഥാൻ - സൗദി ബന്ധങ്ങൾ സീമാതീതമാണ് എന്നതാണ്.

സൗദിഅറേബ്യ പാക്കിസ്ഥാനി യുദ്ധോപകരണങ്ങൾ സിറിയയിൽ പ്രയോഗിക്കുന്നതിനെതിരെ സ്വതന്ത്രമതികളായ പാക്കിസ്ഥാനി നിരീക്ഷകർ ഉത്കണ്ഠാകുലരാണ്. ഒന്നാമതായി ഇത് പാക്കിസ്ഥാനോട് പ്രതികാരം ചെയ്യാൻ ഇറാനെ പ്രേ

തിപ്പിക്കും. ഒരു മുൻകാല അനുഭവവും ഇവിടെയുണ്ട്. 1980 കളിലെ അഫ്ഗാനിസ്ഥാനിലെ ജിഹാദിന്റെ കാലഘട്ടത്തിൽ ജിഹാദിസ്റ്റ് ഗ്രൂപ്പുകളേയും സുന്നിമദ്രസ്സ മതമൗലികവാദികളെയും സൗദി അറേബ്യ പ്രോത്സാഹിപ്പിക്കുകയുണ്ടായി. ഇന്ന് മനുഷ്യക്കുരുതിക്കുള്ള ഒരേയൊരു കാരണം ഇതാണ്. സുന്നിഭീകരവാദികൾക്ക് സൗദിഅറേബ്യ ആയുധങ്ങൾ നല്കിയപ്പോൾ പാക്കിസ്ഥാനിലെ ഷിയാഗ്രൂപ്പുകളെ ഇറാൻ പിന്തുണക്കുകയുണ്ടായി. രണ്ട് അൽ- ആസാദ് ഭരണകൂടത്തെ മറിച്ചിടാനുള്ള പോരാട്ടവുമായി പാക്കിസ്ഥാനിലെ താലിബാൻ തീവ്രാദികൾ സിറിയയിൽ പ്രവർത്തിക്കുന്നു. പാക്കിസ്ഥാനെ വീണ്ടും ജിഹാദിസത്തിലേക്ക് മുക്കിത്താഴ്ത്തികൊണ്ട് ഈ താവ്രവാദികൾ എന്നെങ്കിലുമൊരിക്കൽ പാക്കിസ്ഥാനിലേക്ക് മടങ്ങുകയും ചെയ്യും. ഇപ്പോൾ തന്നെ ഇസ്ലാമിക് ശരിയ ഭരണത്തിന് പാക്ക് മണ്ണിൽ നിലമൊരുക്കികഴിഞ്ഞിരിക്കുന്നു എന്ന് പല പാക്കിസ്ഥാൻ എഴുത്തുകാരും വിശ്വസിക്കുന്നു.

മൂന്ന് : - ഇന്ന്, പാക്കിസ്ഥാൻ സർക്കാരും ടെഹ്റീക്ക്- ഇ- താലിബാൻ പാക്കിസ്ഥാൻ എന്ന സംഘടനയുമായി നടക്കുന്ന സമാധാന ചർച്ചകൾക്ക് സൗദി നേതൃത്വത്തിന്റെ പിന്തുണയുണ്ട്. സിറിയയിൽ നിന്ന് മടങ്ങുന്ന ഭീകരവാദികളും താലിബാനും ശക്തി പ്രാപിക്കുന്നതോടെ വരും വർഷങ്ങളിൽ പാക്കിസ്ഥാന്റെ ജിഹാദിസ്റ്റ് ഭൂപ്രദേശങ്ങളുടെ ചിത്രം മാറ്റി വരക്കേണ്ടിവരും. ഏറ്റവും ചുരുങ്ങിയ പക്ഷം, ഏത് സമാധാനഉടമ്പടിയുടെയും ഭാഗമായി പാക്കിസ്ഥാനും താലിബാനുമായി ചർച്ചകൾ നടന്നാലും വീസിറിസ്ഥാനിൽ അൽഖ്വയിദ പോരാളികൾക്കും താലിബാൻ പോരാളികൾക്കും സ്ഥിരമായ സുരക്ഷിത താവളം ഒരുക്കേണ്ടിവരുമെന്ന് സത്യമാണ്.

സൗദിയുടെ സിറിയൻ നയത്തെ പാക്കിസ്ഥാൻ അംഗീകരിച്ചിരിക്കുന്നു. സൽമാൻ അബ്ദുൾ അസീസിന്റെ ഇസ്ലാമാബാദ് സന്ദർശനത്തിനൊടുവിൽ കഴിഞ്ഞ ഫിബ്രുവരി 17ാം തിയ്യതി പാക്കിസ്ഥാനും സൗദി അറേബ്യയും ചേർന്നു പുറപ്പെടുവിച്ച സംയുക്ത പ്രസ്താവനയിൽ ഡമാസ്ക്കസിലെ ഷിയാ ഭരണകൂടത്തെ മറിച്ചിടേണ്ടതിന്റെ ആവശ്യകത പാക്കിസ്ഥാൻ അടിവരയിട്ട് പറഞ്ഞിരിക്കുന്നു. ആ പ്രസ്താവനയിൽ സിറിയയിൽ പൂർണ്ണാധികാരം ഏറ്റെടുക്കാൻ ഒരു താൽക്കാലിക ഭരണസംവിധാനം രൂപീകരിക്കണമെന്ന് ഇരുരാജ്യങ്ങളും സംയുക്തമായി ആവശ്യപ്പെടുകയുണ്ടായി. ഈ സംഭവവികാസങ്ങളിൽ വ്യാകുലരായ പല പാക്കിസ്ഥാനി എഴുത്തുകാരും സിറിയൻ പ്രശ്നങ്ങളിൽ ഇടപെടുന്നതിനെതിരെ ഇസ്ലാമാബാദിന് മുന്നറിയിപ്പ് നൽകുന്നു. സിറിയയിൽ ഇടപെടുന്ന സൗദി നയത്തെ കൂട്ടുപിടിക്കുന്ന നവാസ് ഷെറീഫ ഭരണകൂടത്തെ പ്രസിദ്ധപത്രപ്രവർത്തകനായ മൊഷഫഫ് സയിദി കുറ്റപ്പെടുത്തിയത് പണത്തിന് വേണ്ടി പാക്കിസ്ഥാന്റെ പരമാധികാരത്തെ അടിയറവെക്കുന്നു എന്നാണ്. പാക്കിസ്ഥാനിലെ ഷിയാ മുസ്ലീംങ്ങളെ അകറ്റുന്ന സംഭവമെന്ന നിലയിൽ, സിറിയയിൽ പാക്കിസ്ഥാൻ കൈകടത്തുന്നതിനെതിരെ പത്രപ്രവർത്തകനായ നാദിർഷാ ഹസ്സൻ മുന്നറിയിപ്പ് നൽകുന്നു. മുതിർന്ന രാഷ്ട്രീയ നിരീക്ഷകനായ ആയാസ് അമീർ സിറിയയിലെ പാക്കിസ്ഥാൻ ഇടപെടലിനെ കുറ്റപ്പെടുത്തുന്നത് രണ്ട് കാരണങ്ങൾ കൊണ്ടാണ്.

1. റിയാദിനോട് എതിർത്തുപറയാൻ പറ്റാത്ത നവാസ് ഷെരീഫിന്റെ അവസ്ഥ.
2. പാക്കിസ്ഥാന് പണത്തിനുള്ള ആവശ്യം.

സിറിയൻ സംഘർഷത്തിൽനിന്ന് വിട്ടുനിൽക്കാൻ കോളമിസ്റ്റ് നസീർ നാജി പാക്കിസ്ഥാനെ ഉപദേശിക്കുന്നു. യുദ്ധത്തിന്റെ തീജ്ജ്വാലകൾ ഇറാൻ അടക്കം പലരാജ്യങ്ങളേയും വിഴുങ്ങുമെന്നും തുടർന്ന് പാക്കിസ്ഥാൻ അതിർത്തിയിലേക്കു സംഘർഷത്തിന്റെ തീനാമ്പുകൾ പടരുമെന്നും അദ്ദേഹം മുന്നറിയിപ്പു നല്കുന്നു.

ഒരു കാര്യം തീർച്ചയാണ്, സൗദി-പാക്കിസ്ഥാൻ കൂട്ടുകെട്ട്, ജിഹാദിസ്റ്റ് സംഘടനകളെയും അവരെ വളർത്തുന്ന പാക്കിസ്ഥാനി ഇന്റലിജൻസ് ഏജൻസികളേയും പരിപോഷിപ്പിക്കാനേ ഉതകുകയുള്ളൂ. സമീപഭാവിയിൽതന്നെ പാക്കിസ്ഥാൻ ഒരു സമ്പൂർണ്ണ ജിഹാദിസ്റ്റ് മിലിട്ടറി രാഷ്ട്രമായി മാറുകയും ചെയ്യും. അറബ് രാഷ്ട്രങ്ങളുമായി സഹകരണം വർദ്ധിപ്പിക്കുക എന്നതാണ് ഇന്ത്യൻ നയതന്ത്രജ്ഞതയുടെലക്ഷ്യം. ഗൾഫ് മേഖലയിൽ ജോലിചെയ്യുന്ന ഏഴ്മില്യൺ ഇന്ത്യക്കാരുടെ താല്പര്യങ്ങൾ സംരക്ഷിക്കുക എന്ന വാദമാണ് ഇതിന് പുറകിലുള്ളത്. ഇറാഖ് യുദ്ധത്തിൽ സൈന്യത്തെ അയക്കാനുള്ള യു.എസിന്റെ അപേക്ഷ നിരാകരിച്ചുകൊണ്ട് 2003ൽ ഇന്ത്യ ഉയർത്തിക്കാട്ടിയതും ഇതേ വാദമാണ്.

എന്നിരുന്നാലും, പാക്കിസ്ഥാനി ജിഹാദിസ്റ്റ് രാഷ്ട്രത്തിന് ശക്തി പകരുന്ന സൗദി നയം താഴെപറയുന്ന പ്രത്യാഘാതങ്ങളാണ് സൃഷ്ടിക്കാൻ പോകുന്നത് എന്ന് ഇന്ത്യ ഓർത്തിരിക്കണം.

1. അത് ദീർഘകാലാടിസ്ഥാനത്തിൽ ഇന്ത്യയ്ക്ക് ഭീഷണിയാണ്.
2. സ്ഥിരത കൈവരിച്ചുകൊണ്ടിരിക്കുന്ന അഫ്ഗാനിസ്ഥാനെ അത് വീണ്ടും ശിഥിലീകരിക്കും.
3. പാക്കിസ്ഥാനിൽ കൂടുതൽ ജിഹാദിസ്റ്റ് സംഘടനകൾക്ക് വളരാൻ അതു വേദിയൊരുക്കും. അത് ഇന്ത്യയിലെ മുസ്ലീം ജനതയെ ബാധിക്കുകയും ഭാരതത്തിന്റെ കെട്ടുറപ്പിന് ഭീഷണിയായിത്തീരുകയും ചെയ്യും.
4. ദക്ഷിണേഷ്യയിൽ ഉടനീളം സുന്നി ഷിയ സംഘർഷങ്ങൾക്ക് വഴിയൊരുക്കും.

പക്ഷേ ഇന്ത്യൻ അതിർത്തിയിലെ ജിഹാദിസ്റ്റ് പ്രവർത്തനങ്ങൾക്ക് കടിഞ്ഞാണിടാനായി, സൗദി അറേബ്യ യുടെ പ്രവർത്തനങ്ങളെ ഒന്നും മയപ്പെടുത്താൻ പോലും ഇന്ത്യയ്ക്കു സാധിക്കുന്നില്ല എന്നതാണ് ഏറ്റവും നിരാശാജനകമായ കാര്യം.

*(അമേരിക്കയിലെ മിഡിൽ ഈസ്റ്റ് മീഡിയ റിസർച്ചിന്റെ സൗത്ത് ഏഷ്യൻ സ്റ്റഡീസ് ഡയറക്ടറാണ് ലേഖകൻ)*

**സിറിയയിൽ നിന്ന് മടങ്ങുന്ന ഭീകരവാദികളും താലിബാനും ശക്തി പ്രാപിക്കുന്നതോടെ വരും വർഷങ്ങളിൽ പാക്കിസ്ഥാന്റെ ജിഹാദിസ്റ്റ് ഭൂപ്രദേശങ്ങളുടെ ചിത്രം മാറ്റി വരക്കേണ്ടിവരും. ഏറ്റവും ചുരുങ്ങിയ പക്ഷം, ഏത് സമാധാനഉടമ്പടിയുടെയും ഭാഗമായി പാക്കിസ്ഥാനും താലിബാനുമായി ചർച്ചകൾ നടന്നാലും വീസിറിസ്ഥാനിൽ അൽഖ്വയിദ പോരാളികൾക്കും താലിബാൻ പോരാളികൾക്കും സ്ഥിരമായ സുരക്ഷിത താവളം ഒരുക്കേണ്ടിവരുമെന്ന് സത്യമാണ്.**